"ഭരണഭാഷ- മാതൃഭാഷ"






**കേരള സർക്കാർ**

**സംഗ്രഹം**

ഇലക്ട്രോണിക്സ് & വിവര സാങ്കേതിക വിദ്യ വകുപ്പ് – ആൾ ഇന്ത്യാ സർവ്വീസ് ഉദ്യോഗസ്ഥർക്കും സെക്രട്ടേറിയറ്റിലെ വിവിധ തസ്തികകളിലെ ഉദ്യോഗസ്ഥർക്കും മറ്റു വകുപ്പ് /സ്ഥാപന മേധാവികൾക്കും ഐ.ടി അനുബന്ധ ഉപകരണങ്ങൾ നൽകുന്നതിന് നിലവിലുള്ള മാനദണ്ഡങ്ങളിൽ ഭേദഗതി വരുത്തി ഉത്തരവ് പുറപ്പെടുവിക്കുന്നു.

**ഇലക്ട്രോണിക്സ് & വിവര സാങ്കേതിക വിദ്യ (ഐ.ടി – സെൽ) വകുപ്പ്**

G.O.(Ms)No.29/2023/ITD തീയതി,തിരുവനന്തപുരം, 17-08-2023

പരാമർശം:- 1. സ.ഉ (കൈ) നം.37/2015/വിസാവ നമ്പർ ഉത്തരവ്, തീയതി, 7/09/2015

2. സ.ഉ (കൈ) നം.19/2018/വിസാവ നമ്പർ ഉത്തരവ്, തീയതി, 13/08/2018

**ഉത്തരവ്**

ഗവൺമെന്റ് സെക്രട്ടേറിയറ്റിനു മാത്രമായി ഒരു ഐടി ഹാർഡ്‌വെയർ നയം അംഗീകരിച്ച പരാമർശം 1 പ്രകാരം ഉത്തരവ് പുറപ്പെടുവിച്ചിരുന്നു. തുടർന്ന് പരാമർശം 2 പ്രകാരം സെക്രട്ടറിയേറ്റിലെ ഉദ്യോഗസ്ഥർക്കു ലാപ്ടോപ്പ് ലഭിക്കുന്നതിനുള്ള യോഗ്യത, ഉപയോഗിച്ച ഉദ്യാഗസ്ഥന് തന്നെ ലാപ്ടോപ്പ് നിലനിർത്തുന്നതിനുള്ള വില പരിധി എന്നിവ സംബന്ധിച്ച വ്യവസ്ഥകൾ ഉൾപ്പെടുത്തി ഹാർഡ്‌വെയർ നയം പരിഷ്കരിച്ചു.

2. 2018 ൽ അവസാനമായി പരിഷ്കരിച്ച ഐ.ടി ഹാർഡ്‌വെയർ നയം നിലവിലെ മാർക്കറ്റ് നിരക്ക്, ആവശ്യകതൾ എന്നിവയ്ക്കനുസരിച്ച് മാറ്റംവരുത്തേണ്ടതുണ്ട് എന്ന് സർക്കാരിന് ബോധ്യപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ, ആൾ ഇന്ത്യാ സർവ്വീസ് ഉദ്യോഗസ്ഥർക്കും സെക്രട്ടറിയേറ്റിലെ വിവിധ തസ്തികകളിലെ ഉദ്യോഗസ്ഥർക്കും മറ്റു വകുപ്പ്/സ്ഥാപന മേധാവികൾക്കും ഐ.ടി ഉപകരണങ്ങൾ നൽകുന്നതിനുള്ള മാനദണ്ഡങ്ങൾ ചുവടെ നൽകിയിരിക്കുന്ന പ്രകാരം ഭേദഗതി വരുത്തി ഉത്തരവ് പുറപ്പെടുവിക്കുന്നു.

1. AIS കേഡറിലുള്ള ഉദ്യാഗസ്ഥർക്ക് ലാപ്ടോപ്പ് / ഡെസ്ക്ടോപ്പ് വാങ്ങുന്നതിനായി ചെലവാക്കാവുന്ന പരമാവധി തുക 1,50,000/- രൂപയായി നിജപ്പെടുത്തുന്നു.
2. AIS കേഡറിലല്ലാത്ത വകുപ്പ് / സ്ഥാപന മേധാവികൾക്ക് സാധാരണ ആവശ്യത്തിന് ഡെസ്ക്ടോപ്പുകൾ / ലാപ്ടോപ്പുകൾ വാങ്ങുന്നതിനായുള്ള വില പരിധി 1,00,000/- രൂപയായി നിജപ്പെടുത്തുന്നു.
3. ഐ.എഫ്.എസ്സ് ഓഫീസർമാർക്ക് വനം വകുപ്പും ഐ.പി.എസ്സ് ഓഫിസർമാർക്ക് പോലീസ് വകുപ്പും മറ്റ് സ്ഥാപന മേധാവികൾക്ക് അതതു വകുപ്പുകൾ/സ്ഥാപനങ്ങൾ ഡെസ്ക്ടോപ്പ് / ലാപ്ടോപ്പ് നൽകേണ്ടതാണ്.
4. സെക്രട്ടേറിയറ്റിലെ സെക്ഷൻ ഓഫീസർ റാങ്കിലും അതിനു മുകളിലുമുള്ള ഉദ്യോഗസ്ഥർക്ക് അവരുടെ അഭ്യർത്ഥന പ്രകാരം ലാപ്ടോപ്പുകൾ നൽകുന്നതാണ്.
5. നികുതി ഉൾപ്പെടെ യഥാർത്ഥ വിലയുടെ 10% അടച്ച് 4 വർഷത്തിന് ശേഷം ജീവനക്കാർക്ക് ലാപ്ടോപ്പ് സ്ഥിരമായി സ്വന്തമാക്കാവുന്നതാണ്. ലാപ്ടോപ്പിന്റെ യഥാർത്ഥ വിലയുടെ 25% പ്രതിവർഷം കുറയുന്ന രീതി അവലംബിച്ച് ബുക്ക് വാല്യു കണക്കാക്കുന്നതാണ്. 7 വർഷത്തിന് ശേഷം ഒരു തുകയും ഒടുക്കാതെ ഉദ്യോഗസ്ഥർക്ക് ലാപ്ടോപ്പ് സ്വന്തമാക്കാം.
6. സെക്രട്ടേറിയറ്റിലെ ഉദ്യോഗസ്ഥർ അപ്രകാരം സ്വന്തമാക്കുന്ന ലാപ്ടോപ്പുകൾക്ക് അറ്റകുറ്റപ്പണികൾ ആവശ്യമായി വരുന്നുണ്ടെങ്കിൽ SecWAN ഫണ്ടിൽ നിന്നും തുക അനുവദിക്കുന്നതല്ല.

7. ഒരു വർഷത്തിൽ കൂടുതൽ സേവന കാലാവധിയുള്ള ഉദ്യോഗസ്ഥർക്ക് മാത്രമേ ലാപ്ടോപ്പ് അനുവദിക്കുകയുള്ളൂ. കൂടാതെ ലാപ്ടോപ്പ് അനുവദിച്ചിട്ടുള്ള ഉദ്യോഗസ്ഥർക്ക് അവ സ്വന്തമാക്കാൻ അനുവദിച്ച കാലയളവിനു ശേഷം (അതായത് 4 അല്ലെങ്കിൽ 7 വർഷം പൂർത്തിയാക്കിയ ശേഷം) ഒരു വർഷത്തിൽ കൂടുതൽ സർവ്വീസ് ഉണ്ടെങ്കിൽ മാത്രമേ പുതിയ ലാപ്ടോപ്പ് അനുവദിക്കുകയുള്ളൂ.
8. സെക്രട്ടേറിയറ്റിലെ അണ്ടർ സെക്രട്ടറി റാങ്കിലുള്ള ഒരു ഉദ്യോഗസ്ഥന് ഒരു സാധാരണ പ്രിന്റർ / MFP (Multi Function Printer) അനുവദിക്കുന്നതാണ് (MFP ലഭ്യമാണെങ്കിൽ മാത്രമേ അനുവദിക്കുകയുള്ളൂ).
9. സെക്രട്ടേറിയറ്റിലെ ഡെപ്യൂട്ടി സെക്രട്ടറി റാങ്കിന് മുകളിലുള്ള ഉദ്യോഗസ്ഥർക്ക് കോൺഫിഡൻഷ്യൽ അസിസ്റ്റന്റിന് അനുവദിക്കുന്ന ഒരു പ്രിന്ററുൾപ്പടെ പരമാവധി രണ്ട് പ്രിന്ററുകൾ അനുവദിക്കുന്നതാണ് (അതായത്; MFP ലഭ്യമാണെങ്കിൽ ഒരു MFP യും ഒരു സാധാരണ പ്രിന്ററും).
10. സർവ്വീസിൽ പ്രവേശിക്കുന്ന അസിസ്റ്റന്റ് കളക്ടർമാർക്ക് കേരള സംസ്ഥാന ഐ.ടി മിഷൻ ലാപ്ടോപ്പ് നൽകുന്നതും ആയതിന്റെ വിവരങ്ങൾ കേരള സംസ്ഥാന ഐ.ടി മിഷൻ സൂക്ഷിക്കേണ്ടതുമാണ്.
11. ഒരു ഉദ്യോഗസ്ഥന് അനുവദിച്ച ലാപ്ടോപ്പ് പ്രസ്തുത ഉദ്യോഗസ്ഥന്റെ റിട്ടയർമെന്റ് പ്രായം വരെയോ അല്ലെങ്കിൽ സേവനത്തിൽ നിന്ന് വിടുതൽ ചെയ്യുന്നത് വരെയോ ഉപയോഗിക്കാൻ അനുവദിക്കുന്നതാണ്.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
DR RATHAN U KELKAR I A S
SECRETARY

എല്ലാ അഡീഷണൽ ചീഫ് സെക്രട്ടറി/പ്രിൻസിപ്പൽ സെക്രട്ടറി/സെക്രട്ടറിമാർക്കും
സെക്രട്ടറിയേറ്റിലെ എല്ലാ വകുപ്പുകൾക്കും
എല്ലാ വകുപ്പ് മേധാവികൾക്കും
ഡയറക്ടർ, കേരള സംസ്ഥാന ഐ.ടി മിഷൻ
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (ഓഡിറ്റ്), കേരളം, തിരുവനന്തപുരം
അക്കൗണ്ടന്റ് ജനറൽ (എ & ഇ), കേരളം, തിരുവനന്തപുരം
ധനകാര്യ വകുപ്പ്
വിവര പൊതുജനസമ്പർക്ക വകുപ്പ്, വെബ് & ന്യൂ മീഡിയ
കരുതൽ ഫയൽ/ഓഫീസ് കോപ്പി

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ